# നബി(സ്വ)യുടെ ജന്മദിനാഘോഷം ബിദ്അത്താകുന്നു

## എല്ലാ ബിദ്അത്തുകളും നരകത്തിലേക്കുള്ള ദുർമാർഗങ്ങളാകുന്നു

إِنَّ ٱللَّهَ وَمَلاَئِكَتَهُ يُصَلُّونَ عَلَى ٱلنَّبِي يٰأَيُّهَا ٱلَّذِينَ آمَنُواْ صَلُّواْ عَلَيْهِ وَسَلِمُواْ تَسْلِيماً

33: 56.തീർച്ചയായും അല്ലാഹുവും അവന്റെ മലക്കുകളും നബിയോട് കാരുണ്യംകാണിക്കുന്നു. സത്യവിശ്വാസികളേ, നിങ്ങള്‍ അദ്ദേഹത്തിന്റെ മേല്‍ (അല്ലാഹുവിന്റെ) കാരുണ്യവും ശാന്തിയുമുണ്ടാകാന്‍ പ്രാര്‍ത്ഥിക്കുക

ലോകത്തിനാകമാനം അനുഗ്രഹവും ലോകാവസാനം വരെയുള്ള മനുഷ്യർക്ക് സൻമാർ”ദർശിയുമായി നിയുക്തനായ മുഹമ്മദ് നബി(സ)ക്ക് അല്ലാഹുവിൻെറ പക്കലുള്ള മഹനീയ സ്ഥാനമാണ് മുകളിൽ കൊടുത്ത ആയത്തിൽ വ്യക്തമാക്കുന്നത്. അല്ലാഹു സദാ അദ്ധേഹത്തിൽ കാരുണ്യം ചൊരിഞ്ഞു കൊണ്ടിരിക്കുന്നു. അവൻെറ മലക്കുകൾ അദ്ധേഹത്തിന്നുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു അദ്ധേഹത്തിന് കാരുണ്യവും ശാന്തിയുമുണ്ടാകാൻ പ്രാർത്ഥിക്കണമെന്ന് സത്യവിശ്വാസികളോട് അല്ലാഹു കൽപിക്കുകയും ചെയ്യുന്നു

മുഹമ്മത് നബി(സ)യോട് സത്യവിശ്വാസികൾ കാണിക്കേണ്ട കടപ്പാടുകളെപററിയും ബാധ്യതകളെ പററിയും ഓർമ്മിപ്പിക്കുന്ന ഖുർആൻ വചനങ്ങളും ഹദീസുകളും നിരവധിയാണ്. പ്രവാചകൻ(സ)യിൽ വിശ്വസിക്കുക, അദ്ധേഹത്തെ അനുസരിക്കുക, പിൻപററുക, വിധികർത്താവായി അംഗീകരിക്കുക, മാതാപിതാക്കളേയും സന്താനങ്ങളേക്കാളും ഉപരിയായി അദ്ധേഹത്തെ സ്നേഹിക്കുക, സദാ സമയവും അദ്ധേഹത്തിന് കാരുണ്യവും ശാന്തിയുമുണ്ടാകാൻ പ്രാർത്ഥിക്കുക (സ്വലാത്ത് ചൊല്ലുക) എന്നിങ്ങനെ ആ പട്ടിക നീണ്ടു പോകുന്നു.

നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലൽ അങ്ങേയററം പുണ്യമുള്ള ഒരു കർമ്മമാകുന്നു. സത്യവിശ്വാസികൾ ഓരോ നമസ്ക്കാരത്തിലും നബി(സ)യുടെ മേൽ സ്വലാത്ത് ചൊല്ലിക്കൊണ്ടിരിക്കുന്നു. കൂടാതെ നബി(സ)യുടെ പേര് കേൾക്കുമ്പോഴൊക്കെ സ്വലാത്ത് ചൊല്ലണമെന്ന് നമ്മോട് കൽപിക്കുന്നുമുണ്ട്. ഇങ്ങിനെ സ്വലാത്ത് ചൊല്ലുന്നവർക്കുള്ള പ്രതിഫലത്തെക്കുറിച്ച് നിരവധി ഹദീസുകളിലൂടെ തിരുനബി(സ) നമ്മെ പഠിപ്പിക്കുന്നുമുണ്ട്. എൻെറ സമുദായത്തിൽപെട്ട ആരെങ്കിലും ആത്മാർത്ഥഹൃദയത്തോടെ എൻെറ മേൽ ഒരു സ്വലാത്ത് ചൊല്ലിയാൽ അല്ലാഹു അവനോട് പത്ത് കരുണ കാണിക്കും, അവൻെറ പദവി പത്തുതവണ ഉയർത്തും, അവന് പത്ത് സൽക്കർമ്മങ്ങൾ രേഖപ്പെടുത്തും, അവൻെറ പത്തു തിൻമകൾ മായ്ച്ചു കളയും. (നസാഈ) നബി(സ)യുടെ പേരിൽ സ്വലാത്ത് ചൊല്ലാൻ മടിക്കുന്നവരെ ഏററവും വലിയ പിശുക്കനായിട്ടാണ് റസൂൽ(സ) പരിചയപ്പെടുത്തിയിട്ടുള്ളത്. നബി(സ)യെ അനുസരിക്കുകയും പിൻപററുകയും ചെയ്യുക എന്നത് സത്യവിശ്വാ സികളുടെ നിർബന്ധ ബാധ്യതയും വിശ്വാസത്തിൻെറ ഭാഗവുമാണ്. വിശുദ്ധ കുർആനിൽ നിരവധി ആയത്തു കളിൽ അല്ലാഹുവിനെ അനുസരിക്കാൻ പറഞ്ഞ ഉടനെ റസൂലിനേയും അനുസരിക്കുവാൻ കൽപിക്കുന്നു.

وَأَطِيعُواْ ٱللَّهَ وَٱلرَّسُولَ لَعَلَّكُمْ تُرْحَمُونَ

3: 132. നിങ്ങള്‍ അല്ലാഹുവെയും റസൂലിനെയും അനുസരിക്കുക. നിങ്ങള്‍ അനുഗൃഹീതരായേക്കാം.

وَمَن يُطِعِ اللَّهَ وَالرَّسُولَ فَأُوْلَـــئِكَ مَعَ الَّذِينَ أَنْعَمَ اللَّهُ عَلَيْهِم مِّنَ النَّبِيِّينَ وَالصِّدِّيقِينَ وَالشُّهَدَآءِ وَالصَّالِحِينَ وَحَسُنَ أُولَـــئِكَ رَفِيقاً

4: 69.ആര്‍ അല്ലാഹുവെയും അവന്റെ ദൂതനെയും അനുസരിക്കുന്നുവോ അവര്‍ അല്ലാഹു അനുഗ്രഹിച്ചവരായ പ്രവാചകന്‍മാര്‍, സത്യസന്ധന്‍മാര്‍, രക്തസാക്ഷികള്‍, സച്ചരിതന്‍മാര്‍ എന്നിവരോടൊപ്പമായിരിക്കും. അവര്‍ എത്രനല്ല കൂട്ടുകാര്‍!

സത്യവിശ്വാസികള്‍ തങ്ങളുടെ ജീവിതവുമായി ബന്ധപ്പെട്ട എല്ലാവിധ കാര്യങ്ങളിലും നബി(സ)യെ അനുസരിക്കണമെന്ന് ഇസ്‌ലാം പഠിപ്പിക്കുന്നു. സത്യവിശ്വാസികള്‍ക്കിടയില്‍ നിലനില്‍ക്കുന്ന തര്‍ക്കവിഷയങ്ങളില്‍ വിധികര്‍ത്താവായി സ്വീകരിക്കേണ്ടതും നബി(സ)യെ ആണ്. അദ്ദേഹത്തിന്‍െറ തീരുമാനം പൂര്‍ണ സമ്മതത്തോടെയും യാതൊരു മന:പ്രയാസമില്ലാതെയും അംഗീകരിക്കാന്‍ വിശ്വാസികള്‍ ബാധ്യസ്ഥരാണ്. അല്ലാഹു പറയുന്നത് കാണുക:

فَلاَ وَرَبِّكَ لاَ يُؤْمِنُونَ حَتَّى يُحَكِّمُوكَ فِيمَا شَجَرَ بَيْنَهُمْ ثُمَّ لاَ يَجِدُواْ فِي أَنفُسِهِمْ حَرَجاً مِّمَّا قَضَيْتَ وَيُسَلِّمُواْ تَسْلِيماً

4 : 65. ഇല്ല, നിന്റെ രക്ഷിതാവിനെത്തന്നെയാണ സത്യം; അവര്‍ക്കിടയില്‍ഭിന്നതയുണ്ടായ കാര്യത്തില്‍ അവര്‍ നിന്നെ വിധികര്‍ത്താവാക്കുകയും, നീ വിധികല്‍പിച്ചതിനെപ്പറ്റി പിന്നീടവരുടെമനസ്സുകളില്‍ ഒരു വിഷമവും തോന്നാതിരിക്കുകയും, അത് പൂര്‍ണ്ണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നതുവരെ അവര്‍ വിശ്വാസികളാവുകയില്ല.

3: 31. (നബിയേ,) പറയുക: നിങ്ങള്‍ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കില്‍ എന്നെ നിങ്ങള്‍ പിന്തുടരുക. എങ്കില്‍ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങള്‍ പൊറുത്തു തരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

നബി(സ)യെ സ്നേഹിക്കുക എന്നതാണ് വിശ്വാസികള്‍ അദ്ദേഹത്തോട് പുലര്‍ത്തേണ്ട കടപ്പാടുകളില്‍ പ്രധാനപ്പെട്ട മറെറാന്ന്. നിങ്ങളുടെ പിതാക്കളേക്കാളും സന്താനങ്ങളേക്കാളും മുഴുവന്‍ ജനങ്ങളേക്കാളും ഞാന്‍ നിങ്ങള്‍ക്ക് പ്രിയപ്പെട്ടവനാകുന്നതുവരെ നിങ്ങളില്‍ ഒരാളും വിശ്വാസിയാവുകയില്ല. (ബുഖാരി)

ഉമര്‍(റ) ഒരിക്കല്‍ നബി(സ)യോട് എന്നെക്കഴിഞ്ഞാല്‍ പിന്നെ ഞാനേററവുമധികം ഇഷ്ടപ്പെടുന്നത് അങ്ങയെയാണെന്ന് പറഞ്ഞപ്പോള്‍ റസൂല്‍(സ)യുടെ മറുപടി ഇതാണ്. പോരാ ഉമര്‍, താങ്കളേക്കാള്‍ എന്നെ ഇഷ്ടപ്പെ ടുന്നതുവരെ താങ്കളുടെ ഈമാന്‍ പൂര്‍ത്തിയാവുകയില്ല.

ശത്രുക്കള്‍ വധശിക്ഷക്ക് വിധേയനാക്കിയ സ്വഹാബിയോട് വധശിക്ഷ നടപ്പാക്കുന്നതിനു മുന്‍പായി “നിന്നെ മോചിപ്പിക്കുകയും പകരം മുഹമ്മതിനെ വധിക്കുകയും ചെയ്യുന്നത് നീ ഇഷ്ടപ്പെടുമോ..?” എന്ന് ചോദിച്ചപ്പോള്‍ “അല്ലാഹുവിന്‍െറ റസൂലിന്‍െറ കാലില്‍ ഒരു മുള്ള് തറക്കുന്നതുപോലും എനിക്ക് സഹിക്കാനാവില്ല.” എന്ന മറുപടിയാണുണ്ടായത്.

യുദ്ധവേളകളില്‍ നബി(സ)യുടെ നേരെവരുന്ന അമ്പുകളെയും വാളിനേയും സ്വശരീരംകൊണ്ട് തടഞ്ഞുകൊണ്ട് ശഹീദാകുവാന്‍ അവര്‍ക്ക് യാതൊരു മടിയുമുണ്ടായിരുന്നില്ല. ഇങ്ങനെ സ്വശരീരംകൊണ്ട് നബി(സ)യുടെ നേരെവരുന്ന അമ്പുകളെയും വാളിനേയും തടുത്ത് ഉഹദ് യുദ്ധത്തില്‍ ശഹീദായ അനസ്(റ)വിന്‍െറ ശരീരത്തില്‍ 80ലേറെ വെട്ടുകളും അമ്പുകളുമുണ്ടായിരുന്നു. അതെ, അവര്‍ സ്വന്തത്തേക്കാളും ലോകത്തുള്ള മററാരേക്കാളും അവര്‍ അല്ലാഹുവിന്‍െറ റസൂലിനെ സ്നേഹിച്ചു. എന്നാലാ സഹാബത്ത് ഒരിക്കലുംതന്നെ നബി(സ)യുടെ ജന്‍മദിനം ആഘോഷിച്ചുകൊണ്ട് ഒരു പ്രവാചകസ്നേഹം മാതൃകയായി കാണിച്ചു തന്നില്ല.

റസൂല്‍(സ)യെ സ്നേഹിക്കേണ്ടത് എങ്ങിനെയാണെന്ന് നബി(സ)തന്നെ നമ്മളെ പഠിപ്പിക്കുന്നുണ്ട്. ആരെങ്കിലും എന്‍െറ ചര്യ പിന്‍പററിയാല്‍ അവന്‍ എന്നെ ഇഷ്ടപ്പെട്ടു. ആരെങ്കിലും എന്നെ ഇഷ്ടപ്പെട്ടാല്‍ അവന്‍ എന്‍െറ കൂടെ സ്വര്‍ഗത്തിലായിരിക്കും. എന്ന് നബി(സ) നമ്മെ സുവിശേഷം അറിയിച്ചിരിക്കുന്നു. അതിനാല്‍ നബി(സ)യുടെ ചര്യ പിന്‍പററുക. ജീവിതത്തിന്‍െറ സര്‍വ്വമേഖലകളിലും

നബി(സ)യുടെ സുന്നത്ത് പിന്‍പററി ജീവിക്കുന്നവരാകുക. അതാണ് ഖുര്‍ആനിന്റെ മാര്‍ഗം. അതാണ് ഒരു യഥാര്‍ഥ വിശ്വാസി ജീവിതത്തില്‍ പകര്‍ത്തേണ്ടത്.

അല്ലാഹു പറയുന്നു:

قُلْ إِن كُنتُمْ تُحِبُّونَ اللَّهَ فَاتَّبِعُونِي يُحْبِبْكُمُ اللَّهُ وَيَغْفِرْ لَكُمْ ذُنُوبَكُمْ وَاللَّهُ غَفُورٌ رَّحِيمٌ

3: 31. (നബിയേ,) പറയുക: നിങ്ങള്‍ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കില്‍ എന്നെ നിങ്ങള്‍ പിന്തുടരുക. എങ്കില്‍ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങള്‍ പൊറുത്തു തരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.

അബൂസഈദ്(റ)വില്‍ നിന്ന് നിവേദനം നബി(സ) പറഞ്ഞു: "നിശ്ചയം നിങ്ങള്‍ നിങ്ങളുടെ മുന്‍ഗാമികളുടെ പാത പിന്തുടരുക തന്നെ ചെയ്യും ചാണിന് ചാണായും മുഴത്തിന് മുഴമായും, എത്രത്തോളമെന്നാല്‍ അവര്‍ ഒരു ഉടുമ്പിന്റെ ഇടുങ്ങിയ മാളത്തിലാണ് പ്രവേശിച്ചിരുന്നതെങ്കില്‍ അവരെ പിന്‍പററി നിങ്ങളും അതില്‍ പ്രവേശിക്കുന്നതാണ് അല്ലാഹുവിന്റെ ദൂതരെ, മുന്‍ഗാമികളെന്നാല്‍ ജൂത ക്രൈസ്ത വരാണോ വിവക്ഷ എന്ന് ചോദിക്കപ്പെട്ടു. നബി(സ) പറഞ്ഞു.. അവരല്ലാതെ പിന്നെ ആര്?".

അതേ, നബി(സ)യുടെ സുന്നത്ത് പിന്‍പററുകയും ബിദ്അത്തുകള്‍ വെടിയുകയുംചെയ്ത് ജീവിച്ചാല്‍ മാത്രമേ നമുക്ക് അദ്ധേഹത്തെ സ്നേഹിക്കാനാവുകയുള്ളൂ. എന്നാല്‍ നബി(സ) പഠിപ്പിച്ച വിശ്വാസാചാരങ്ങളില്‍ വെള്ളം ചേര്‍ത്ത് നബി(സ) പഠിപ്പിക്കാത്ത നിരവധി ശിര്‍ക്കന്‍ ദുരാചാരങ്ങള്‍ ഇസ്ലാംദീനാണെന്ന ലേബലൊട്ടിച്ച് സമുദായത്തിലെ അറിവില്ലാത്ത പാവപ്പെട്ടവരുടെ മേല്‍ വെച്ചുകെട്ടി പണമുണ്ടാക്കി വിലസുന്ന മുസ്ല്യാക്കന്‍മാര്‍ നബിസ്നേഹത്തിന്റെ പേരിലും ആ ശൈലിതന്നെ പിന്‍തുടരുന്നതായാണ് കാണുന്നത്. നബി(സ)യോ, നബി(സ)യില്‍ നിന്ന് നേരിട്ട് ദീന്‍ പഠിച്ച് മനസ്സിലാക്കിയ സഹാബത്തോ ചെയ്യാത്ത - അവരില്‍ നിന്ന് ദീന്‍പഠിച്ച ഉത്തമനൂററാണ്ടുകാരായ മുസ്ലിമീങ്ങള്‍ ചെയ്യാത്ത ഈപുത്തനാചാരം ഇന്നു നമ്മുടെ സമൂഹത്തില്‍ വലിയ പ്രധാന്യത്തോടെയാണ്. കൊണ്ടാടുന്നത്. ബാങ്കുമാനേജര്‍മാര്‍ മാര്‍ച്ച് മാസത്തില്‍ നിക്ഷേപസമാഹരണം നടത്തുന്നതുപേലെ ഈ ബിദ്അത്തിന്റെപേരില്‍ വിവിധങ്ങളായ പുത്തനാചാരങ്ങളുണ്ടാക്കി ജനങ്ങള്‍ക്കിടയില്‍ പ്രചരിപ്പിച്ച് റബീഉല്‍ അവ്വല്‍ മാസം മുഴുവന്‍ ഒരു ധനസമാഹരണയജ്ഞമാസമായി നടത്തി മുസ്ല്യാക്കന്‍മാര്‍ വെട്ടിവിലസുകയാണ്. ശിര്‍ക്കന്‍ വിശ്വാസങ്ങളില്‍ അധിഷ്ഠിതമായ പലവിധത്തിലുള്ള നുണക്കഥകളും ഈ മേളകളിലൂടെ മൗലിദെന്നും മാലയെന്നും പറഞ്ഞ് മുസ്ലിമീങ്ങളെക്കൊണ്ടവര്‍ ചൊല്ലിപ്പിക്കുന്നു.

عن ابي سـعيد قال قال رسول الله صلى الله عليه وسلّم لتـتّبعنّ سنن من قبلكـم شبرا بشبـر وذراعا بذراع حتى لو دخلوا جحر ضبّ تبعتموهـم قيل يا رسول الله اليهود والنصارى قال فمن ؟

അബൂസഈദ്(റ)വില്‍ നിന്ന് നിവേദനം നബി(സ) പറഞ്ഞു: "നിശ്ചയം നിങ്ങള്‍ നിങ്ങളുടെ മുന്‍ഗാമികളുടെപാത പിന്തുടരുക തന്നെ ചെയ്യും ചാണിന് ചാണായും മുഴത്തിന് മുഴമായും, എത്രത്തോളമെന്നാല്‍ അവര്‍ ഒരു ഉടുമ്പിന്റെ ഇടുങ്ങിയ മാളത്തിലാണ് പ്രവേശിച്ചിരുന്നതെങ്കില്‍ അവരെ പിന്‍പററി നിങ്ങളും അതില്‍ പ്രവേശിക്കുന്നതാണ് അല്ലാഹുവിന്റെ ദൂതരെ, മുന്‍ഗാമികളെന്നാല്‍ ജൂത ക്രൈസ്ത വരാണോ വിവക്ഷ എന്ന് ചോദിക്കപ്പെട്ടു. നബി(സ) പറഞ്ഞു.. അവരല്ലാതെ പിന്നെ ആര്?".

അതേ സഹോദരങ്ങളേ, ഈ ജന്‍മദിനാഘോഷപരിപാടികളടക്കമുള്ള സര്‍വ്വ ദുരാചാരങ്ങളും നമ്മുടെ സമുദായത്തിലേക്ക് കയറിവന്നത് മററു മതക്കാരെ അനുകരിച്ചുകൊണ്ടാണ്. ക്രിസ്മസ്, ശ്രീകൃഷ്ണ ജയന്തി, ബുദ്ധജയന്തി എന്നിങ്ങനെ നിരവധി ജന്മദിനാഘോഷങ്ങള്‍ പല സമുദായങ്ങളും തങ്ങളുടെ പുണ്യപുരുഷന്‍ മാരുടെപേരില്‍ നടത്തുന്നത് കാണുമ്പോള്‍ ആ ഉടുമ്പിന്‍മാളത്തില്‍തന്നെ കയറിക്കൂടാന്‍ വാശിയില്‍ മുന്നേറുന്ന ചില പുരോഹിതന്‍മാരും അവരുടെ പിന്നാലെക്കൂടിയിട്ടുള്ള അറിവില്ലാത്ത ജനങ്ങളും നബി(സ)യുടെ മുന്നറിയിപ്പിനെ ഗൗനിക്കുന്നില്ല. വകവെക്കുന്നില്ല. - സങ്കടം തന്നെ!!

ഇസ്ലാമിൽ ഒരാളുടേയും ജൻമദിനമോ മരണദിനമോ ആഘോഷിക്കുന്നത് പുണ്യകർമമായി നബി(സ) പഠിപ്പിച്ചിട്ടില്ല. നബി(സ)യിൽ നിന്ന് നേരിട്ട് ദീൻ പഠിച്ച് മനസ്സിലാക്കിയ സഹാബത്തോ സ്വലഫുസ്സ്വാലിഹീങ്ങളായ ഉത്തമനൂററാണ്ടുകാരോ ഇങ്ങനെയൊരാചാരം നടത്തിയിട്ടില്ല. അതുകൊണ്ടുതന്നെ നബി ജൻമദിനാഘോഷം ബിദ്അത്താകുന്നു.

**നബി(സ) പറഞ്ഞു:** "രണ്ടുകാര്യങ്ങൾ ഞാൻ നിങ്ങളിൽ വിട്ടേച്ച് പോകുന്നു. അത് രണ്ടും മുറുകെ പിടിക്കുന്ന പക്ഷം നിങ്ങൾ ഒരിക്കലും വിഴിപിഴക്കുകയില്ല. അല്ലാഹുവിൻെറ കിതാബും എൻെറ ചര്യയുമാണവ." (സ്വഹീഹ് മുസ്ലിം)

**നബി(സ) പറഞ്ഞു:** "നമ്മുടെ ഈ കാര്യത്തിൽ (ദീനിൽ) അതിൽ പെടാത്ത വല്ലതും വല്ലവനും പുതുതായി കൂട്ടിയാൽ അത് തള്ളേണ്ടതാകുന്നു." (ബുഖാരി, മുസ്ലിം) "നമ്മുടെ കൽപനയില്ലാതെ -ദീനിൽ-വല്ല പ്രവൃത്തിയും ആരെങ്കിലും ചെയ്താൽ അത് തള്ളപ്പെടേണ്ടതാണ്" (സ്വഹീഹ് മുസ്ലിം) "ഏററവും നല്ല വൃത്താന്തം അല്ലാഹുവിൻെറ കിതാബാ കുന്നു. ഏററവും നല്ല മാർഗം മുഹമ്മദിൻെറ മാർഗവും. കാര്യങ്ങളിൽ മോശമായത് അവയിൽ പുതുതായി കൂട്ടിച്ചേർക്കുന്നതാണ്. എല്ലാ ബിദ്അത്തും വഴികേടാണ്." (സ്വഹീഹ് മുസ്ലിം)

സാധരണക്കാരായ മുസ്ലീംകൾ കരുതുന്നത് ഈ ജൻമദി നാഘോഷം നബി(സ)യുടെ കാലം മുതൽക്കേ തുടർന്നു വരുന്ന ഒരു പണ്യകർമമാണെന്നാണ്. എന്നാൽ ഇസ്ലാമിക പ്രമാണങ്ങളിൽ യാതൊരുവിധ തെളിവു കളുമില്ലാത്ത ഈ നബിജൻമദിനാഘോഷം ഹിജ്റ മുന്നുറിന്ന് ശേഷം ദീനിൽ കടത്തിക്കൂട്ടിയതാണെന്നുള്ളതാണ് സത്യം. നബിദിനാഘോഷം കഴിക്കണമെന്ന് വാദിക്കുന്നവർക്ക്പോലും ഈ പരിപാടി പുത്തനായ ആചാരമാണെന്ന് സമ്മതിക്കേണ്ടിവന്നിട്ടുണ്ട്.

സയ്യിദുൽബഖരിയുടെ ഇആനത്തുത്വാലിബീനിൽ ഇമാം സഖാവി പറയുന്നത് ഉദ്ധരിക്കുന്നു. "നിശ്ചയമായും ഈ മൗലിദ് കഴിക്കുന്ന സമ്പ്രദായം ഹിജ്റ മൂന്ന് നൂററാണ്ടുകൾക്ക് ശേഷം പുതുതായിട്ടുണ്ടായതാണ്." 3 -348

"രാജാക്കൻമാരിൽ നിന്നും ആദ്യമായി മൗലിദ് കഴിക്കുന്ന സമ്പ്രദായം പുതുതായി ഉണ്ടാക്കിയത് അബൂസഊദി എന്നറിയപ്പെടുന്ന -ആറാം നൂററാണ്ടുകാരനായ -മുളഫർ രാജാവാണ് ഇർബൽ രാജ്യത്തെ അധിപനായിരുന്നു അദ്ധേഹം. അദ്ധേഹത്തിന്ന് അക്കാലത്ത് ഹാഫിള്ബ്നു ദഹിയ്യത്ത് എന്നു പേരായ ഒരു പണ്ഡിതൻ അത്തൻവീർ ഫീ മൗലിദിൽ ബഷീറിന്നദീർ എന്ന പേരിൽ ഒരു മൗലിദ് രചിച്ചു കൊടുത്തു. മുളഫർ അതിന്ന് സമ്മാനമായി ആയിരം ദീനാർ അയാൾക്ക് നൽകി." ഇആനതുത്വാലിബീൻ 3 - 365 , 366

മൗലിദ് ആഘോഷിക്കണമെന്ന് അഭിപ്രായമുള്ളവരിൽ പ്രമുഖനായ ഇമാം സുയൂത്വി(റ)ക്ക് പോലും പുതിയതായി മൂന്നു നൂററാണ്ടുകൾക്ക് ശേഷമുണ്ടായ പുത്തനാചാരമാണിതെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ഫതഹുൽബാരിയെന്ന സുപ്രസിദ്ധമായ ഗ്രന്ഥത്തിൻെറ കർത്താവായ ഇമാം ഇബ്നുഹജർ അസ്ഖലാനി (റ)യുടെ ഒരു ഫത്വ മറെറാരു പ്രമുഖ ശാഫിഈ പണ്ഡിതനായ ഇമാം സുയൂത്വി(റ) തൻെറ അൽഹാവി ലിൽഫതാവ എന്ന ഗ്രന്ഥത്തിൽ ഉദ്ധരിക്കുന്നതിങ്ങനെയാണ്. ഇമാം ഇബ്നുഹജർ അസ്ഖലാനി (റ)യോട് നബിദിനാഘോഷത്തെപ്പററി ചോദിക്കപ്പെട്ടു. അദ്ധേഹം ഇങ്ങനെ മറുപടി നൽകി:

"നബിജൻമദിനാഘോഷത്തിൻെറ അടിസ്ഥാനം തന്നെ ബിദ്അത്താണ്. ആദ്യകാല മൂന്ന് നൂററാണ്ടിലെ സലഫുസ്സ്വാലിഹീങ്ങളായ മുൻഗാമികളിൽനിന്നൊരാളിൽ നിന്നു പോലും അത് നിവേദനം ചെയ്തതായി വന്നിട്ടില്ല." സുയൂത്വി(റ)യുടെ- അൽഹാവി ലിൽഫതാവ 1 -196

ഇമാം സുയൂത്വി(റ) - തന്നെ ഈ വിഷയത്തിൽ മറെറാരു സുപ്രധാനമായ ഫത്വ രേഖപ്പെടുത്തുന്നു. മഹാനായ ഇമാം ഫാക്കിഹാനി(റ)യോട് നബിദിനാഘോഷത്തെപ്പററി ചോദിക്കപ്പെട്ടു. അദ്ധേഹം ഇങ്ങനെ മറുപടി നൽകി. "മാന്യൻമാരായ പല സംഘങ്ങളിൽ നിന്നും, റബീഉൽ മാസത്തിൽ ജനങ്ങൾ ഇക്കാലത്ത് മൗലിദെന്ന് പേര് പറഞ്ഞ് ഒരുമിച്ചുകൂടി പല ആചാരങ്ങളും നടത്തിവരുന്നുണ്ട്, ഇതിന്ന് ശരീഅത്തിൽ വല്ല അടിസ്ഥാനവുമുണ്ടോ.? എന്ന ചോദ്യം എനിക്കാവർത്തിച്ചു കിട്ടിക്കൊണ്ടിരിക്കുന്നു.

അതിന്നു വ്യക്തവും സുദൃഢവുമായ ഒരു മറുപടിയാണവർ പ്രതീക്ഷിക്കുന്നത്. അതുകൊണ്ട് ഞാൻ പറയുകയാണ്, അല്ലാഹു അനുഗ്രഹിക്കട്ടെ:

“പരിശുദ്ധ ഖുർആനിലോ നബി(സ)യുടെ സുന്നത്തിലോ ഇതിന്നൊരടിസ്ഥാനവും ഉള്ളതായി ഞാനറിയുന്നില്ല. മതകാര്യങ്ങളിൽ മാതൃകായോഗ്യരായ പൂർവികൻമാരെ പിന്തുടരുന്ന ആരും തന്നെ ഇത് പ്രവർത്തിച്ചതായി ഉദ്ധരിക്കപ്പെടുന്നുമില്ല., എന്നാലോ അടിസ്ഥാനരഹിതമായ പലതും കെട്ടിച്ചമച്ചുണ്ടാക്കുന്ന ചില ആൾക്കാരുടെ നിർമ്മിതവും ഏതോ തീററക്കൊതിയൻമാരുടെ സ്വാർത്ഥതക്കൊപ്പിച്ച് കെട്ടിയുണ്ടാക്കിയ ബിദ്അത്തുമാകുന്നു ഇത്. ശറഇയായ വിധികൾ വെച്ചുനോക്കിയാൽ ഇത് ഹറാം അല്ലെങ്കിൽ അതിനോട് അടുത്ത കറാഹത്ത് എന്നീ രണ്ടു വകുപ്പുകളിൽ ഏതിലെങ്കിലും പെട്ടതായിരിക്കാനേ നിവൃത്തിയുള്ളൂ. അല്ലാഹുവിൻെറ തിരുസന്നിധിയിൽ വെച്ച് എന്നോട് ചോദിക്കപ്പെട്ടാൽ അവിടെ വെച്ച് എനിക്ക് പറയാനുള്ള മറുപടി തന്നെയാണ് ഞാൻ ഈ പറഞ്ഞത്.” സുയൂത്വി അൽഹാവി ലിൽഫതാവ 1 –190




ദീനിൽ നിർമ്മിച്ചുണ്ടാക്കുന്ന പുത്തനാചാരങ്ങളെക്കുറിച്ച് ഇമാം മാലിക് (റ) പറഞ്ഞു: “വല്ലവനും ഇസ്ലാമിൽ ഒരാചാരം നിർമ്മിച്ചുണ്ടാക്കി അത് നല്ല ആചാരമാന്ന് പറഞ്ഞാൽ തീർച്ചയായും നബി(സ) രിസാലത്തിൽ വഞ്ചന കാണിച്ചിരിക്കുന്നു എന്ന് വാദിക്കുന്നവനെപ്പോലെയാണവൻ. തീർച്ചയായും അല്ലാഹു വിശുദ്ധ ഖുർആനിൽ ഇപ്രകാരം അരുളിയിരിക്കുന്നു.“ഇന്നു ഞാൻ നിങ്ങൾക്ക് നിങ്ങളുടെ

ദീനിനെ പൂർത്തീകരിച്ചു തന്നിരിക്കുന്നു." പ്രവാചകൻെറ കാലത്ത് ദീനല്ലാത്ത ഒരു കർമ്മം പിൽക്കാലത്തും ദീനാവുകയില്ല."

മുഹമ്മദ് നബി(സ)യുടെ വാക്കുകൾ വീണ്ടും ഓർമ്മിപ്പിക്കട്ടെ: "നമ്മുടെ ഈ കാര്യത്തിൽ (ദീനിൽ) വല്ലവനും എന്തെങ്കിലും പുതുതായി ഉണ്ടാക്കിയാൽ അത് തള്ളപ്പെടേണ്ടതാണ്." ബുഖാരി, മുസ്ലിം.

നബി(സ) പറഞ്ഞു: "നമ്മുടെ കൽപനയില്ലാതെ-ദീനിൽ-വല്ല പ്രവൃത്തിയും ആരെങ്കിലും ചെയ്താൽ അത് തള്ളപ്പെടേണ്ടതാണ്" (സ്വഹീഹ് മുസ്ലിം)

അതേ സഹോദരങ്ങളേ, നബിസ്നേഹം പറഞ്ഞ് നബി(സ)യുടെ കൽപനയില്ലാതെ ഇസ്ലാംദീനിൽ കടത്തിക്കൂട്ടിയ ബർത്ത്ഡേ ആഘോഷങ്ങളടക്കം സകല പുത്തൻ ആചാരങ്ങളും തള്ളപ്പെടേണ്ടതാണ്.

നബി(സ)യിൽ നിന്ന് നേരിട്ട് ഖുർആനും സുന്നത്തും നേരിട്ട് കേട്ട്പഠിച്ച് ദീനെന്താണെന്ന് മനസ്സിലാക്കിയ, നമ്മളേക്കാൾ കൂടുതൽ നബി(സ)യെ അക്ഷരാർത്ഥത്തിൽ സ്നേഹിച്ച സഹാബത്തോ സ്വലഫുസ്സ്വാലിഹീങ്ങളായ ഉത്തമനൂററാണ്ടുകാരോ ചെയ്തിട്ടില്ലാത്ത ഒരു ആചാരം നമുക്കും വേണ്ട. അതിൽ പുണ്യമില്ല. പുണ്യം കിട്ടുന്നതായിരുന്നുവെങ്കിൽ ആ മഹത്തുക്കളായവർ അതൊന്നും ഒഴിവാക്കുമായിരുന്നില്ല. മാത്രമല്ല നബിദിനത്തിന് പാരായണം ചെയ്യുന്ന മാലകളിലും മൗലിദുകളിലും കളവുകളും ശിർക്ക് ബിദ്അത്തുകളും സർവ്വത്ര നിറഞ്ഞു നിൽക്കയാണ്. അതെല്ലാം വെടിയുക.

ജൻമദിനങ്ങളും മരണദിനങ്ങളും കൊണ്ടാടുന്നത് മുസ്ലീമീങ്ങളുടെ ചര്യയല്ല, മറിച്ച് ഹൈന്ദവരുടേയും ജൂത ക്രൈസ്തവരുടെയും ചര്യയാണ്. ആ ചര്യ ചാണിനു ചാണായി പിൻപററി ആ ദുർമ്മാർഗങ്ങളിലേക്ക് ക്ഷണിക്കുന്ന മുസ്ലിയാക്കൻമാരുടെ ഫിത്നകളെക്കുറിച്ച് ബോധവാൻമാരാകുക.

ഖുർആനിലേക്കും സുന്നത്തിലേക്കും മടങ്ങുക. അല്ലാഹു അനുഗ്രഹിക്കട്ടെ . ആമീൻ

തയ്യാറാക്കിയത്: പി. കെ. എം. ബശീർ എരമംഗലം

ദഅ്വ വിഭാഗം
ജുബൈൽ ഇന്ത്യൻ ഇസ്ലാഹീ സെൻറർ
ടെല. 00 3 361 6730